## Nedumangad Taluk

പരസ്യം

(1)

നമ്പർ B3-11999/83. 1983 ഒക്ടോബർ 31.

നെടുമങ്ങാട് താലൂക്കിൽ വിതുര വില്ലേജിൽ കോട്ടയ്ക്കകം മുറിയിൽ പായിവിള കരിയ്ക്കകത്ത് വീട്ടിൽ ശ്രീ T.K. കൃഷ്ണപണിക്കർ മരണമടഞ്ഞതിനാൽ പരേതൻ ട്രാവൻകൂർ സ്റ്റേറ്റു ബാങ്കിന്റെ വിതുര ശാഖയിൽ പണയം വച്ചിട്ടുള്ള സ്വർണ്ണാഭരണങ്ങൾ തിരികെ എടുക്കുന്നതിലേക്ക് അവകാശസർട്ടിഫിക്കറ്റു നല്കണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി K. പൊന്നമ്മ സമർപ്പിച്ച അപേക്ഷ വിതുര വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീ. T. K. കൃഷ്ണപണിക്കർ 8-11-1981-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | K. പൊന്നമ്മ | ഭാര്യ | |
| 2 | P. ശ്യാമള | മകൾ | 25 |
| 3 | K. ശശിധരൻ | മകൻ | 22 |
| 4 | P. ശാന്ത | മകൾ | 19 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

മേൽപ്പറഞ്ഞവരിൽ 2 മുതൽ 4 വരെ കക്ഷികൾ ഒന്നാം കക്ഷി പേരിൽ അവകാശ സർട്ടിഫിക്കറ്റു നല്കുന്നതിന് സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്. ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റ് ഒന്നാം കക്ഷി ശ്രീമതി K. പൊന്നമ്മ പേർക്കു നല്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റു ഗസററിൽ പ്രസിദ്ധംചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(2)

നമ്പർ ബി3-14302/83. 1983 ഒക്ടോബർ 31.

നെടുമങ്ങാട് താലൂക്കിൽ തൊളിക്കോട് വില്ലേജിൽ ചിററുവിട്ടു മുറിയിൽ വടക്കേവിള വീട്ടിൽ ശ്രീ. വി. രാമകൃഷ്ണൻ മരണമടഞ്ഞതിനാൽ പരേതന്റെ പേർക്ക് മിലിട്ടറിയിൽ നിന്നും ലഭിക്കുവാനുള്ള ആനുകൂല്യങ്ങളും മററും ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതന്റെ രണ്ടാം ഭാര്യ ടിയിൽ ശ്രീമതി നാരായണി കാളിയമ്മ സമർപ്പിച്ച അപേക്ഷ തൊളിക്കോട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീ. വി. രാമകൃഷ്ണൻ 17-7-1983-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | വള്ളി പൊന്നമ്മ | ആദ്യഭാര്യ | 60 |
| 2 | ആർ. ജനാർദ്ദനൻ | മകൻ | 36 |
| 3 | ആർ. സുകുമാരൻ | ,, | 33 |
| 4 | നാരായണി കാളിയമ്മ | രണ്ടാം ഭാര്യ | 54 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. 4-ാം കക്ഷിയിൽ ജനിച്ചിട്ട് പരേതന് സന്താനങ്ങളില്ല.

മേൽപറഞ്ഞവരിൽ 1 മുതൽ 3 വരെ കക്ഷികൾ 4-ാം കക്ഷി പേർക്ക് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിന് സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്. ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റ് 4-ാം കക്ഷി ശ്രീമതി നാരായണി കാളിയമ്മ പേർക്ക് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(3)

നമ്പർ ബി3-12841/83. 1983 ഒക്ടോബർ 28.

നെടുമങ്ങാട് താലൂക്കിൽ ആനാട് വില്ലേജിൽ ചിറയിൽകോണത്ത് റോഡരികത്ത് വീട്ടിൽ ശ്രീ. കെ. ശ്രീധരൻ നെടുമങ്ങാട് വിൽപ്പനനികുതി ആഫീസിൽ പ്യൂൺ ആയിരിക്കവെ മരണമടഞ്ഞതിനാൽ പരേതന്റെ പേർക്ക് ടി വകുപ്പിൽ നിന്നും ലഭിക്കുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനും പരേതൻ ട്രാവൻകൂർ സ്റ്റേറ്റ് ബാങ്കിൽ നെടുമങ്ങാട് ശാഖയിൽ പണയം വച്ചിട്ടുള്ള സ്വർണ്ണാഭരണങ്ങൾ തിരികെ എടുക്കുന്നതിനും അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ പി. രാജമ്മ സമർപ്പിച്ച അപേക്ഷ ആനാട് വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ ശ്രീ. കെ. ശ്രീധരൻ 19-6-1983-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | പി. രാജമ്മ | ഭാര്യ | 47 |
| 2 | എസ്. സുരേന്ദ്രൻ | മകൻ | 31 |
| 3 | ആർ. കമലമ്മ | മകൾ | 28 |
| 4 | ആർ. വിമലമ്മ | ,, | 26 |
| 5 | എസ്. പ്രബലചന്ദ്രൻ | മകൻ | 24 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

മേൽപ്പറഞ്ഞവരിൽ 1 മുതൽ 5 വരെ ആയതിനാൽ പേർക്ക് ടി അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
നെടുമങ്ങാട്.

ജി. സോമൻ ആശാരി,
തഹശീൽദാർ.

## Chirayinkil Taluk

പരസ്യം

B6-100/83. 1983 ഒക്ടോബർ 27.

അഴൂർ വില്ലേജിൽ മുട്ടപ്പലം ദേശത്ത് ലക്ഷ്മി വേനിൽ ശ്രീ. കെ. പി. ശിവശങ്കരപിള്ള അന്തരിച്ചു പോയി എന്നും പരേതന് പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടുവാനുള്ള 2,500 രൂപയിൽ താഴെ മാത്രം വരുന്ന തുക ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നു വിവരിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി കെ. ശാരദയമ്മ ബോധിപ്പിച്ച അപേക്ഷ, അഴൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. കെ. പി. ശിവശങ്കരപിള്ള 2-8-1983-ൽ മരണപ്പെട്ടു പോയതായും പരേതന് ടിയിനത്തിൽ കിട്ടുവാനുള്ള തുക ലഭിക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ (1) ശ്രീമതി കെ. ശാരദയമ്മയും, സന്താനങ്ങളായ (2) എസ്. അശോക്കുമാർ (33 വയസ്), (3) എസ്. കിഷോർകുമാർ (19 വയസ്) എന്നിവരും മാത്രമാണെന്നും മററു അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും രണ്ടും മൂന്നും കക്ഷികൾ അവരുടെ അവകാശം ഒന്നാം കക്ഷി പേരിൽ ഒഴിഞ്ഞുകൊണ്ട് മൊഴിരേഖപ്പെടുത്തിയിരിക്കുന്നതിനാലും പരേതന് ടി ഇനത്തിൽ കിട്ടുവാനുള്ള തുക ലഭിക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ശ്രീമതി കെ. ശാരദയമ്മ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പററി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
ചിറയിൻകീഴ്.

എൻ. വാസുദേവൻ,
തഹശീൽദാർ.

# QUILON DISTRICT

## Quilon Taluk

കൊല്ലം താലൂക്കാഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്നത്

(1)

സി2-17696/83. 1983 ഒക്ടോബർ 24.

കൊല്ലം താലൂക്കിൽ കല്ലുവാതുക്കൽ വില്ലേജിൽ വിലവൂർക്കോണത്ത് ചേരിയിൽ ചിറക്കുംവിളവീട്ടിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീമതി ജെ. പൊന്നമ്മ അമ്മ ഫെഡറൽ ബാങ്കിന്റെ മയ്യനാട് ശാഖയിൽ 900 രൂപയ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ വാങ്ങുന്നതിനും കൂടാതെ ടി ബാങ്കിൽ 7033/82-ാം നമ്പർ അക്കൗണ്ടിൽ നിക്ഷേപിച്ചിട്ടുള്ള 510 രൂപ 20 സ. വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് ലഭിക്കണമെന്ന് കാണിച്ച് ടി വീട്ടിൽ ശ്രീ. എസ്. ഗോപാലപിള്ള ബോധിപ്പിച്ചുവന്ന അപേക്ഷ കല്ലുവാതുക്കൽ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻപ്രകാരം ശ്രീമതി പൊന്നമ്മ അമ്മ 23-7-1983-ൽ മരണമടഞ്ഞതായും ടിയാന്റെ അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എൻ. ഗോപാലപിള്ള | ഭർത്താവ് | 56 |
| 2 | ജി. വിശ്വനാഥപിള്ള | മകൻ | 34 |
| 3 | പി. സരസ്വതി അമ്മ | മകൾ | 31 |
| 4 | ജി. വിജയൻപിള്ള | മകൻ | 17 |
| 5 | പി. സരളാഭായി | മകൾ | 15 |

പരേതയുടെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ട് മൂന്ന് കക്ഷികൾ തങ്ങളുടെ അവകാശം ഒന്നാം പേരുകാരന് ഒഴിഞ്ഞു കൊടുത്തുകൊണ്ട് ശപഥമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. നാല്, അഞ്ച് കക്ഷികൾ മൈനറുകളും ഒന്നാം പേരുകാരന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതും ആകുന്നു. ആകയാൽ പരേത ടി ബാങ്കിൽ പണയം വച്ചിട്ടുള്ള സ്വർണ്ണഉരുപ്പടികൾ തിരികെ എടുക്കുവാനും നിക്ഷേപിച്ചിട്ടുള്ള തുക തിരിച്ചുവാങ്ങുവാനുമുള്ള ഏകാവകാശി ഒന്നാം പേരുകാരനായ ശ്രീ. എസ്. ഗോപാലപിള്ള മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(2)

സി2-16895/83. 1983 ഒക്ടോബർ 18.

ആൻഡമാൻസിൽ ജോലി നോക്കി പെൻഷൻപററി, കൊല്ലം താലൂക്കിൽ മീനാട് വില്ലേജിൽ ടി ചേരിയിൽ വടക്കേഭാഗത്തു വീട്ടിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. പപ്പു ഗോപാലന് ലഭിച്ചുകൊണ്ടിരുന്ന പെൻഷൻ തുടർന്നു കിട്ടുന്നതിനും കൂടാതെ പരേതൻ ചാത്തന്നൂർ ഫെഡറൽ ബാങ്കിൽ 600 രൂപയ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് ലഭിക്കണമെന്നു കാണിച്ച് ടി വീട്ടിൽ ശ്രീമതി യു. ഗൗരി ബോധിപ്പിച്ചുവന്ന അപേക്ഷ മീനാട് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻ പ്രകാരം ശ്രീ. പപ്പുഗോപാലൻ 15-8-1983-ൽ മരണമടഞ്ഞതായും ടിയാന്റെ അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഉമ്മിണി ഗൗരി | ഭാര്യ | 65 |
| 2 | ജി. വാസുദേവൻ | മകൻ | 36 |
| 3 | ജി. വിശ്വംഭരൻ | ,, | 31 |
| 4 | ജി. കുഞ്ഞുകൃഷ്ണൻ | ,, | 29 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ട്, മൂന്ന്, നാല് കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞു കൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതൻ പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുവാനും മററ് ആനുകൂല്യങ്ങൾ വാങ്ങുവാനുമുള്ള ഏകാവകാശി ഒന്നാം പേരുകാരിയായ ശ്രീമതി ഉമ്മിണി ഗൗരി മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(3)

സി2-17166/83. 1983 ഒക്ടോബർ 18.

കൊല്ലം താലൂക്കിൽ, കൊററങ്കര വില്ലേജിൽ പുന്നുക്കന്നൂർ ചേരിയിൽ വട്ടത്താമലവിള വീട്ടിൽ താമസിച്ച് പെരുമ്പുഴ ഡാൻമിയ ഇന്റർനാഷണൽ കാഷ്യു ഫാക്ടറിയിൽ ഒരു തൊഴിലാളിയായി ജോലിനോക്കി വരവെ മരണമടഞ്ഞ ശ്രീമതി മാധവിക്ക് ടി കമ്പനിയിൽ നിന്നും പ്രോവിഡന്റ് ഫണ്ട് ഇനത്തിൽ കിട്ടാനുള്ള രണ്ടായിരം രൂപയ്ക്ക് താഴെയുള്ള തുക വാങ്ങുന്നതിലേക്കായി ഒരു അവകാശ സർട്ടിഫിക്കററ് ലഭിക്കണമെന്ന് കാണിച്ച് ടി വീട്ടിൽ ശ്രീമതി ബി. ലളിത ബോധിപ്പിച്ചുവന്ന അപേക്ഷ കൊററങ്കര വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി. അതിൻ പ്രകാരം ശ്രീമതി മാധവി 22-8-1983-ൽ മരണമടഞ്ഞതായും ടിയാൾക്ക് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ബി. ലളിത | മകൾ | 35 |
| 2 | ലക്ഷ്മി | മാതാവ് | |

പരേതയുടെ പിതാവും ഭർത്താവും ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടാം കക്ഷി തനിക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞു കൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതയ്ക്ക് ലഭിക്കുവാനുള്ള ടി തുക വാങ്ങാനുള്ള ഏക അവകാശി ഒന്നാം പേരുകാരിയായ ശ്രീമതി ബി. ലളിത മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
കൊല്ലം.

(ഒപ്പ്)
തഹസിൽദാർ.

## Karunagappally Taluk

പരസ്യം

(1)

സി2-17997/83. 1983 നവംബർ 1.

കരുനാഗപ്പള്ളി താലൂക്കിൽ നീണ്ടകര വില്ലേജിൽ പുത്തൻ തുറയിൽ മുക്കോടിയാക്കത്തിൽ അബ്ദുൽ ഖാദർ കുഞ്ഞ് പ്രീമാ പൈപ്പ് ഫാക്ടറിയിൽ ജോലി

യിലിരിക്കവെ മരണമടഞ്ഞതിനാൽ കമ്പനിയിൽ നിന്നും ലഭിക്കുവാനുള്ള തൊഴിലാനുകൂല്യം ഉൾപ്പെടെയുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ ഐഷകുഞ്ഞ് ബോധിപ്പിച്ച അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ ടി അബ്ദുൾ ഖാദർ കുഞ്ഞ് മരണപ്പെട്ടു എന്നും അവകാശികളായി പരേതന്റെ ഭാര്യയായ ടി ഐഷകുഞ്ഞും അവരുടെ സന്താനങ്ങളായ അബ്ദുൽ ഖരീം (31) അബ്ദുൾ അസീസ് (28) നാസ്സറുദീൻ (24) ആരിഫാബീവി (20) ഷാഹിത (18) നിസ്സാറുദീൻ (15) ആൻസർ (13) മൺസൂർ (9) നൗഷാദ് (8) എന്നിവരും മാത്രമേയുള്ളൂ എന്നു ബോദ്ധ്യമായിരിക്കുന്നതിനാലും, മററവകാശികൾ അവരുടെ അവകാശം മൂത്തമകനായ അബ്ദുൾ ഖരീമിന് നൽകുന്നതിന് സമ്മതിച്ചിട്ടുള്ളതിനാലും ടി ആനുകൂല്യങ്ങൾ വാങ്ങുന്നതിന് നിയമാനുസൃത അവകാശി ടി അബ്ദുൾ ഖരീമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

സി2-15589/83. 1983 നവംബർ 1.

കരുനാഗപ്പള്ളി താലൂക്കിൽ പെരുനാട് വില്ലേജിൽ കാപ്പറ തെക്കും മുറിയിൽ കൈതവനമ്പിൽ തെക്കതിൽ കെ. അച്ചുതൻ കേരളാ സ്റേറററ് ഇലക്ട്രിസിററി ബോർഡിൽ ജോലിയിലിരിക്കവെ മരണമടഞ്ഞതിനാൽ ബോർഡിൽ നിന്നും ലഭിക്കുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ കെ. ചിന്നമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ ടി അച്ചുതൻ മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യയായ ടി ചിന്നമ്മയും അവരുടെ നാലു സന്താനങ്ങളും പരേതന്റെ മാതാവും മാത്രമേയുള്ളൂ എന്നു ബോദ്ധ്യമായിരിക്കുന്നതിനാലും പരേതന്റെ മാതാവും മേജർ സന്താനങ്ങളും അവരുടെ അവകാശങ്ങൾ അപേക്ഷകയ്ക്കുവേണ്ടി ഒഴിഞ്ഞു കൊടുത്തിട്ടുള്ളതിനാലും മൈനർ സന്താനങ്ങൾ അപേക്ഷകയുടെ സംരക്ഷണയിൽ ആയതിനാലും ടി ആനുകൂല്യങ്ങൾ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി ചിന്നമ്മ മാത്രമാണെന്നു കാണിച്ച് സർട്ടിഫിക്കററ് നല്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

സി2-16035/83. 1983 നവംബർ 1.

കരുനാഗപ്പള്ളി താലൂക്കിൽ കരുനാഗപ്പള്ളി വില്ലേജിൽ പടനായർ കുളങ്ങര വടക്കു മുറിയിൽ ശ്രീവേണത്ത് വീട്ടിൽ പരേതനായ ശ്രീ. അപ്പൻ പിള്ള പേരിൽ മലയാള രാജ്യം പത്രത്തിന്റെ ഏജന്റ് എന്ന നിലയിൽ കൊല്ലം ജില്ലാ സഹകരണ ബാങ്കിന്റെ കരുനാഗപ്പള്ളി ശാഖയിലുള്ള നിക്ഷേപത്തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററിനായി പരേതന്റെ സന്താനങ്ങളായ ടി വീട്ടിൽ ശിവശങ്കരപിള്ള, പരമേശ്വരൻപിള്ള, സരസ്വതിയമ്മ, ഗോപാലകൃഷ്ണപിള്ള, ഗോപിനാഥൻപിള്ള, വിജയലക്ഷ്മിയമ്മ, സുബ്രഹ്മണ്യൻ പിള്ള എന്നിവർ ബോധിപ്പിച്ച അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ ടി അപ്പൻപിള്ള മരിച്ചുപോയി എന്നും അവകാശികളായി അപേക്ഷകരല്ലാതെ മററാരും ഇല്ലെന്നു ബോദ്ധ്യമായിരിക്കുന്നതിനാലും അപേക്ഷകരിൽ പരമേശ്വരൻ പിള്ള ഒഴിച്ചുള്ള മററവകാശികൾ അവരുടെ അവകാശം മൂത്ത സഹോദരനായ ശിവശങ്കരപിള്ളയ്ക്കുവേണ്ടി ഒഴിഞ്ഞുകൊടുത്തിട്ടുള്ളതിനാലും ടി തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശികൾ ടി ശിവശങ്കര പിള്ളയും പരമേശ്വരൻ പിള്ളയും ആണെന്നു കാണിച്ച് അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കി കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(4)

സി2-13445/83. 1983 നവംബർ 1.

കരുനാഗപ്പള്ളി താലൂക്കിൽ പെരുനാട് വില്ലേജിൽ വരവിള മുറിയിൽ ഇടത്തറയിൽ വീട്ടിൽ പരേതനായ ശ്രീ. പത്മനാഭൻ പേരിൽ ഓച്ചിറ സ്റേററ് ബാങ്കിലുള്ള നിക്ഷേപത്തുക വാങ്ങുന്നതിന് അവകാശസർട്ടിഫിക്കററിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ നാരായണിലക്ഷ്മി ബോധിപ്പിച്ച അപേക്ഷയിൻമേൽ അവകാശവിചാരണ നടത്തിയതിൽ ടി പത്മനാഭൻ മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യയായ ടി നാരായണി ലക്ഷ്മിയും അവരുടെ സന്താനങ്ങളും പരേതന്റെ മാതാവും മാത്രം ഉള്ളു എന്നും ബോദ്ധ്യമായിരിക്കുന്നതിനാലും പരേതന്റെ മാതാവ് അവരുടെ അവകാശം അപേക്ഷകയ്ക്കുവേണ്ടി ഒഴിഞ്ഞു കൊടുത്തിട്ടുള്ളതിനാലും സന്താനങ്ങൾ അപേക്ഷകയുടെ സംരക്ഷണയിൽ ആയതിനാലും ടി തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി നാരായണി ലക്ഷ്മി മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(5)

സി2-11897/83. 1983 നവംബർ 1.

കരുനാഗപ്പള്ളി താലൂക്കിൽ പന്മന വില്ലേജിൽ കൊല്ലക മുറിയിൽ താനുവേലിൽ വീട്ടിൽ വി കെ. കുഞ്ഞുപിള്ള, ചവറ ഐ. ആർ. ഇ. കമ്പനിയിൽ ജോലി നോക്കി വരവെ മരണമടഞ്ഞതിനാൽ കമ്പനിയിൽ നിന്നും ലഭിക്കുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ കെ. പി. സുമതി ബോധിപ്പിച്ച അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ ടി കുഞ്ഞുപിള്ള മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യയായ ടി സുമതിയും അവരുടെ സന്താനങ്ങളും മാത്രമേയുള്ളൂ എന്നും ബോദ്ധ്യമായിരിക്കുന്നതിനാലും മേജർ സന്താനങ്ങൾ അവരുടെ അവകാശം അപേക്ഷകയ്ക്കുവേണ്ടി ഒഴിഞ്ഞു കൊടുത്തിട്ടുള്ളതിനാലും മൈനർ സന്താനങ്ങൾ അപേക്ഷകയുടെ സംരക്ഷണയിൽ ആയതിനാലും ടി ആനുകൂല്യങ്ങൾ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി കെ. പി. സുമതി മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(6)

സി2-16760/83. 1983 നവംബർ 1.

കരുനാഗപ്പള്ളി താലൂക്കിൽ തഴവാ വില്ലേജിൽ വടക്കുംമുറി പടീററക്കര മുറിയിൽ കൊല്ലത്ത് പടീററതിൽ രാഘവൻ നായർ ഇറിഗേഷൻ വകുപ്പിൽ ലൈററ് കീപ്പറായി ജോലിനോക്കിവരവെ മരണമടഞ്ഞതിനാൽ സർക്കാരിൽ നിന്നും ലഭിക്കുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ സരസ്വതിയമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ

ടി രാഘവൻ നായർ മരിച്ചുപോയി എന്നും, അവകാശികളായി പരേതന്റെ ഭാര്യയായ ടി സരസ്വതിയമ്മയും അവരുടെ രണ്ട് മൈനർ സന്താനങ്ങളും മാത്രമേയുള്ളു എന്നും, മൈനർ സന്താനങ്ങൾ അപേക്ഷകയുടെ സംരക്ഷണയിലാണെന്നും ബോദ്ധ്യമായിരിക്കുന്നതിനാലും ടി ആനുകൂല്യങ്ങൾ വാങ്ങുന്നതിന് നിയമാനുസൃത അവകാശി ടി സരസ്വതിയമ്മ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)
തഹശീൽദാർ.

താലൂക്കാഫീസ്,
കരുനാഗപ്പള്ളി.

## Kottarakkara Taluk

പരസ്യം

(1)

A6-134/82. 1983 നവംബർ 3

കൊട്ടാരക്കര താലൂക്കിൽ വെളിയം വില്ലേജിൽ കിഴക്കേക്കര മുറിയിൽ സത്യനാഥ സദനത്തിൽ നാരായണൻ സത്യനാഥൻ 6-8-1978-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതൻ പൂയപ്പള്ളി ട്രാവൻകൂർ സ്റ്റേറ്റ് ബാങ്കിൽ 800 രൂപയ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് പരേതന്റെ ഭാര്യ ശ്രീമതി ലക്ഷ്മി ഹൈമവതി കൊട്ടാരക്കര താലൂക്ക് തഹശീൽദാർ മുമ്പാകെ അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാണ്. ടി അപേക്ഷയിന്മേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെപ്പറയുന്നവർ മാത്രമാണുള്ളതെന്ന് കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ലക്ഷ്മി ഹൈമവതി | ഭാര്യ | 35 |
| 2 | ഗോകുല ദാസ് | മകൻ | 14 |
| 3 | ദേവകുമാർ | " | 12 |
| 4 | ശ്രീകുമാർ | " | 10 |
| 5 | സത്യപ്രഭ | മകൾ | 8 |
| 6 | യമുന | " | 6 |
| 7 | കൊച്ചികാ പാർവ്വതി | മാതാവ് | 75 |

മുകളിൽ പറയുന്ന 2 മുതൽ 6 വരെയുള്ള കക്ഷികൾ മൈനർകളും 1-ാം കക്ഷിയായ മാതാവിന്റെ സംരക്ഷണയിലും കഴിയുന്നു. മുകളിൽ പറയുന്ന 7-ാം കക്ഷി തനിക്കുള്ള അവകാശം 1-ാം കക്ഷിക്ക് വിട്ടുകൊടുത്തുകൊണ്ട് മൊഴി നൽകിയിട്ടുണ്ട്. ആയതിനാൽ പരേതൻ പൂയപ്പള്ളി ട്രാവൻകൂർ സ്റ്റേറ്റ് ബാങ്കിൽ 800 രൂപക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള അവകാശി പരേതന്റെ ഭാര്യ ശ്രീമതി ലക്ഷ്മി ഹൈമവതി മാത്രമാണെന്നുള്ളതിനാൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനുള്ളിൽ കൊട്ടാരക്കര താലൂക്ക് തഹശീൽദാർ മുമ്പാകെ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപം പരിഗണിക്കുന്നതല്ല.

(2)

എ10-11724/83. 1933 ഒക്‌ടോബർ 28.

കൊട്ടാരക്കര താലൂക്കിൽ വെളിയം വില്ലേജിൽ പടിഞ്ഞാറ്റിൻകര ഓണപ്പള്ളിൽ വീട്ടിൽ ജി. തങ്കപ്പനാചാരി 23-9-1983-ൽ മരണപ്പെട്ടുപോയിട്ടുള്ളതാണ്. ടിയാൻ പൂയപ്പള്ളി സ്റ്റേറ്റ് ബാങ്കിൽ 1,000 രൂപക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നാവശ്യപ്പെട്ടുകൊണ്ട് പരേതന്റെ ഭാര്യ കെ. സരസ്വതി കൊട്ടാരക്കര തഹശീൽദാർ മുമ്പാകെ അപേക്ഷ ബോധിപ്പിച്ചതിന്മേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെ പേരു പറയുന്നവർ മാത്രമാണുള്ളതെന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. സരസ്വതി | ഭാര്യ | 31 |
| 2 | സിന്ധു | മകൾ | 10 |
| 3 | സിനി | " | 8 |
| 4 | സിജി | " | 6 |
| 5 | പാർവതി | മാതാവ് | 78 |

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. മാതാവ് അവകാശം ഒഴിഞ്ഞു കൊടുത്തു മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. 2, 3, 4 കക്ഷികൾ മൈനറും അപേക്ഷകയുടെ സംരക്ഷണയിലുമാണ്. ആയതിനാൽ പരേതൻ സ്റ്റേറ്റ് ബാങ്കിൽ 1,000 രൂപയ്ക്കു വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയും അപേക്ഷാകക്ഷിയുമായ ടി വീട്ടിൽ ശ്രീമതി കെ. സരസ്വതി മാത്രമാണെന്ന് കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് പരസ്യം കേരളാ ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ മുപ്പത് ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

എ10-11550/83. 1983 ഒക്‌ടോബർ 26.

കൊട്ടാരക്കര താലൂക്കിൽ കൊട്ടാരക്കര വില്ലേജിൽ പുളിയത്ത് വടക്കതിൽ വീട്ടിൽ മുഹമ്മദ് ഹുസൈൻ നസ്സറുദ്ദീൻ സൗദി അറേബ്യയിൽ വച്ച് അപകടത്തിൽ മരണപ്പെട്ടുപോയിട്ടുള്ളതാണ്. ടിയാന് കോമ്പൻസേഷൻ ഇനത്തിൽ ലഭിക്കാനുള്ള 2,000 രൂപ കൈപ്പറ്റുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നാവശ്യപ്പെട്ടുകൊണ്ട് പരേതന്റെ മാതാപിതാക്കൾ കൊട്ടാരക്കര താലൂക്ക് തഹശീൽദാർ മുമ്പാകെ അപേക്ഷ ബോധിപ്പിച്ചതിന്മേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെ പേരു പറയുന്നവർ മാത്രമാണുള്ളതെന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എം. മുഹമ്മദ് ഹുസൈൻ | പിതാവ് | 51 |
| 2 | റസിയാ ബീവി | മാതാവ് | 42 |
| 3 | ജവഹറുദ്ദീൻ | സഹോദരൻ | 23 |
| 4 | നസീമാ ബീവി | സഹോദരി | 22 |
| 5 | സക്കീർ ഹുസൈൻ | സഹോദരൻ | 20 |
| 6 | ജൗഹറാ ബീവി | സഹോദരി | 18 |
| 7 | നസീർ ഹുസൈൻ | സഹോദരൻ | 16 |

പരേതൻ വിവാഹിതനല്ല. 2 മുതൽ 6 വരെ കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരനും പരേതന്റെ പിതാവുമായ ടി വീട്ടിൽ എം. മുഹമ്മദ് ഹുസൈന് കൈപ്പറ്റുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ പരേതന് കോമ്പൻസേഷൻ ഇനത്തിൽ ലഭിക്കാനുള്ള 2,000 രൂപ കൈപ്പറ്റുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ പിതാവും അപേക്ഷാകക്ഷിയുമായ ടി വീട്ടിൽ ശ്രീ. എം. മുഹമ്മദ് ഹുസൈൻ മാത്രമാണെന്ന് കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യം കേരളാ ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ

മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(4)

എ10-11551/83. 1983 ഒക്ടോബർ 26.

കൊട്ടാരക്കര താലൂക്കിൽ കൊട്ടാരക്കര വില്ലേജിൽ പടിഞ്ഞാററിൻകര കദീജാ ഭവനിൽ എം. ഷാഹുൽ ഹമീദ് 10-5-1983-ൽ മരണപ്പെട്ടുപോയിട്ടുള്ളതാണ്. ടിയാൻ 800 രൂപക്കു വച്ചിരുന്ന സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നാവശ്യപ്പെട്ടുകൊണ്ട് പരേതന്റെ ഭാര്യ അൻസർ ബീവി കൊട്ടാരക്കര തഹശീൽദാർ മുമ്പാകെ അപേക്ഷ ബോധിപ്പിച്ചതിൻമേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെ പേരു പറയുന്നവർ മാത്രമാണുള്ളതെന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അൻസർ ബീവി | ഭാര്യ | 40 |
| 2 | ഷബീക്ക് | മകൻ | 22 |
| 3 | സുനിത | മകൾ | 20 |
| 4 | സുനിൽ | മകൻ | 18 |
| 5 | സുമയ്യാ | മകൾ | 16 |
| 6 | സയൂജ | ,, | 14 |
| 7 | ഷിജ | ,, | 12 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മക്കൾ ആറുപേരും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നവരാണ്. 2, 3, 4 കക്ഷികൾ തങ്ങൾക്കുള്ള അവകാശം മാതാവിന് ഒഴിഞ്ഞുകൊടുത്ത് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ പരേതൻ 800 രൂപക്ക് വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയും അപേക്ഷാകക്ഷിയുമായ ടി വീട്ടിൽ ശ്രീമതി അൻസർ ബീവി മാത്രമാണെന്നു കാണിക്കുന്ന ഒരു സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യം കേരളാ ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(5)

എ10-11052/83. 1983 ഒക്ടോബർ 6.

കൊട്ടാരക്കര താലൂക്കിൽ കരിപ്ര വില്ലേജിൽ കുഴിമതിക്കാട്ട് കുളക്കാട്ട് വീട്ടിൽ വി. ഗോവിന്ദപ്പിള്ള 20-3-1983-ൽ മരണപ്പെട്ടു പോയിട്ടുള്ളതാണ്. ടിയാൻ കുണ്ടറ ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 2,000 രൂപയിൽ താഴെയുള്ള തുക കൈപ്പററുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നാവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ എൻ. പി. ചെല്ലമ്മ കൊട്ടാരക്കര തഹശീൽദാർ മുമ്പാകെ അപേക്ഷ ബോധിപ്പിച്ചതിൻമേൽ അന്വേഷണവും വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെ പേരുപറയുന്നവർ മാത്രമാണുള്ളതെന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എൻ. പി. ചെല്ലമ്മ | ഭാര്യ | |
| 2 | മുരളിമോഹനൻ നായർ | മകൻ | 27 |
| 3 | ഉഷാദേവി | മകൾ | 25 |
| 4 | വിജയമോഹനൻ നായർ | മകൻ | 23 |
| 5 | ചന്ദ്രമോഹനൻ നായർ | ,, | 21 |
| 6 | ഉമാദേവി | മകൾ | 17 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. 6-ാം പേരുകാരി മൈനറും അപേക്ഷകയുടെ സംരക്ഷണയിലുമാണ്. 2 മുതൽ 5 വരെ കക്ഷികൾ തങ്ങൾക്കുള്ള അവകാശം പരേതന്റെ ഭാര്യയും അപേക്ഷാകക്ഷിയുമായ എൻ. പി. ചെല്ലമ്മ കൈപ്പററുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 2,000 രൂപയിൽ താഴെയുള്ള തുക കൈപ്പററുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയും അപേക്ഷാകക്ഷിയുമായ ടി വീട്ടിൽ എൻ. പി. ചെല്ലമ്മ മാത്രമാണെന്ന് കാണിക്കുന്ന ഒരു സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യം കേരളാ ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ മുപ്പത് ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
കൊട്ടാരക്കര.

പി. കേശവപിള്ള,
തഹശീൽദാർ.

## Pathanapuram Taluk

പത്തനാപുരം താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

No. C2-7644/83. 1983 ഒക്ടോബർ 26.

പത്തനാപുരം താലൂക്കിൽ പത്തനാപുരം വില്ലേജിൽ മഞ്ചള്ളൂർ കിഴക്കേതിൽ വീട്ടിൽ ശ്രീ. പി. എൻ. രാഘവൻ നായർ 13-9-1983-ൽ മരിച്ചുപോയതായും പരേതന് പത്തനാപുരം സ്റ്റേററ് ബാങ്കിൽ ഉള്ള നിക്ഷേപ തുക 2,500 രൂപയിൽ താഴെ തിരിച്ചെടുക്കുന്നതിനും മററുമായി ഒരവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി പങ്കജാക്ഷിഅമ്മ സമർപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളെന്നു കാണുന്നു.

| | | |
|---|---|---|
| 1 | പങ്കജാക്ഷിഅമ്മ | ഭാര്യ |
| 2 | വിജയൻ | മകൻ |
| 3 | ഗീതാകുമാരി | മകൾ |
| 4 | നാരായണി | മാതാവ് |

2 മുതൽ 4 വരെ പേരുകാർ അവർക്കുള്ള അവകാശം അപേക്ഷക പേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി പങ്കജാക്ഷിഅമ്മ പരേതന്റെ അവകാശിയാണെന്നു കാണിച്ചു ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. അവധികഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

No. C2-7608/83. 1983 ഒക്ടോബർ 26.

പത്തനാപുരം താലൂക്കിൽ അഞ്ചൽ വില്ലേജിൽ മാവിളമംഗലത്തു വീട്ടിൽ വി. കനകമ്മ കണ്ണൂർ ചേലറ ഗവൺമെൻറ് ഹൈസ്കൂളിൽ അദ്ധ്യാപികയായി ജോലി നോക്കിവരവെ 10-9-1983-ൽ മരിച്ചുപോയതായും പരേതയ്ക്ക് സർക്കാരിൽനിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരവകാശ സർട്ടിഫിക്കററു കിട്ടണമെന്നു കാണിച്ച് പരേതയുടെ പിതാവ് സമർപ്പിച്ച അപേക്ഷയിൻമേൽ അഞ്ചൽ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | തങ്കമ്മ | മാതാവ് | 51 |
| 2 | ജി. വാസു | പിതാവ് | 62 |
| 3 | പുഷ്പാംഗദൻ | മകൻ | 33 |
| 4 | രമണി | മകൾ | 28 |
| 5 | ഓമന | ,, | 25 |

| | | | വയസ് |
|---|---|---|---|
| 6 | പ്രകാശ് | മകൻ | 21 |
| 7 | ഗീതാകുമാരി | മകൾ | 19 |
| 8 | സുബാഷ് | മകൻ | 16 |
| 9 | ഗോകുൽരാജ് | മകൻ | 13 |

8-ഉം, 9-ഉം അവകാശികൾ മൈനറുകളും പിതാവിന്റെ സംരക്ഷണയിലുമാണ്. 1-ഉം 3 മുതൽ 7 വരെ അവകാശികളും അവർക്കുള്ള അവകാശം അപേക്ഷകൻ പേരിൽ കൊടുക്കുന്നതിനു രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷകനും പരേതയുടെ പിതാവുമായ ശ്രീ. ടി. വാസു പരേതയ്ക്ക് സർക്കാരിൽ നിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾക്ക് അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയതു ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

No. C2-7812/83. 1983 ഒക്ടോബർ 27.

പത്തനാപുരം താലൂക്കിൽ ഇടമൺ വില്ലേജിൽ ഇടമൺ 31-ൽ തെക്കുംവിളാകം പുത്തൻവീട്ടിൽ ശ്രീ. പി. ബഷീർ തെൻമല കെ. ഐ. പി. സെക്ഷനിൽ സി. എൽ. ആർ. ആയി ജോലി നോക്കിവരവെ 22-9-1983-ൽ മരിച്ചുപോയതായും പരേതന് കെ. ഐ. പി. സെക്ഷനിൽനിന്നും കിട്ടുവാനുള്ള ശമ്പളം ഇനത്തിൽ ഉള്ള 283.50 രൂപയും മററാനുകൂല്യങ്ങളും കിട്ടുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതന്റെ സഹോദരി ശ്രീമതി ജമീലാ സമർപ്പിച്ച അപേക്ഷയിൻമേൽ ഇടമൺ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ താഴെപ്പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | വി. പിള്ളക്കുഞ്ഞിറാവുത്തർ | പിതാവ് | 71 |
| 2 | കബീതാബീവി | മാതാവ് | 65 |
| 3 | ജമീലാ | സഹോദരി | 45 |
| 4 | സലീം | സഹോദരൻ | 40 |
| 5 | ആരിഫാബീവി | സഹോദരി | 37 |
| 6 | ഷെരീഫാബീവി | ,, | 35 |
| 7 | അസീസ് | സഹോദരൻ | 25 |
| 8 | ജലീതാബീവി | സഹോദരി | 23 |
| 9 | റഹീം | സഹോദരൻ | 21 |
| 10 | നബീസാ | സഹോദരി | 19 |

മേൽപറഞ്ഞിരിക്കുന്ന അവകാശികളിൽ 1-ഉം, 2-ഉം, 4 മുതൽ 10 വരെ പേരുകാരും അവർക്കുള്ള അവകാശം 3-ാം പേരുകാരിയും അപേക്ഷകയുമായ ശ്രീമതി ജമീലാ പേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷകയും പരേതന്റെ സഹോദരിയുമായ ശ്രീമതി ജമീലാ പരേതന് സർക്കാരിൽ നിന്നും കിട്ടുവാനുള്ള എല്ലാ ആനുകൂല്യങ്ങൾക്കും അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയതു ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(4)

No. C2-7810/83. 1983 ഒക്ടോബർ 27.

പത്തനാപുരം താലൂക്കിൽ അലയമൺ വില്ലേജിൽ വിളയിൽ പുത്തൻ വീട്ടിൽ ശ്രീമതി എ. രോഹിണി അമ്മ അഞ്ചൽ കെ. ജി. എൻ കശുവണ്ടി ഫാക്ടറിയിൽ ജോലി നോക്കിവരവെ 25-9-1983-ൽ മരിച്ചുപോയതായും പരേതയ്ക്ക് ടി ഫാക്ടറിയിൽനിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതയുടെ ഭർത്താവ് ശ്രീ. ജെ. ഗോപാലപിള്ള സമർപ്പിച്ച അപേക്ഷയിൻമേൽ അലയമൺ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ താഴെപ്പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ജെ. ഗോപാലപിള്ള | അപേക്ഷകൻ | |
| 2 | ശ്രീദേവിഅമ്മ | മകൾ | 25 |
| 3 | ലീലാമണി അമ്മ | മകൾ | 22 |
| 4 | രാജേന്ദ്രൻപിള്ള | മകൻ | 19 |

2 മുതൽ 4 വരെ അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷകൻ പേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. ആയതിനാൽ അപേക്ഷകനും പരേതയുടെ ഭർത്താവുമായ ശ്രീ. ജെ. ഗോപാലപിള്ള പരേതയുടെ അവകാശിയാണെന്നു കാണിച്ചു ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(5)

No. C2-7811/83. 1983 ഒക്ടോബർ 27.

പത്തനാപുരം താലൂക്കിൽ അഞ്ചൽ വില്ലേജിൽ അഗസ്ത്യക്കോടു മംഗലത്തുവീട്ടിൽനിന്നും കുളത്തൂപ്പുഴ വില്ലേജിൽ കടമാൻകോടു ശിവപുരത്തു വീട്ടിൽ എ. ജനാർദ്ദനൻപിള്ള 11-6-1981-ൽ മരിച്ചുപോയതായും പരേതന് കോ-ഓപ്പറേറ്റീവ് ബാങ്കിന്റെ അഞ്ചൽ ശാഖയിൽഉള്ള നിക്ഷേപ തുകയായ 2,421 രൂപാ 5 പൈസായും, കടമാൻകോട് സർവ്വീസ് കോ-ഓപ്പറേറ്റീവ് ബാങ്കിൽ ഉള്ള 69 രൂപാ 16 പൈസയും ടി തുകകളുടെ പലിശയും മററാനുകൂല്യങ്ങളും തിരിച്ചുകിട്ടുന്നതിനു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതന്റെ സഹോദരി സഹോദരൻമാരായ സർവ്വശ്രീ എ. കുട്ടൻപിള്ള, എ. നാരായണപിള്ള ശ്രീമതി കെ. ഗൗരിഅമ്മ എന്നിവർ കൂട്ടായി സമർപ്പിച്ച അപേക്ഷയിൻമേൽ അഞ്ചൽ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ താഴെപ്പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | കെ. ഗൗരിഅമ്മ | സഹോദരി | 77 |
| 2 | എ. കുഞ്ഞുരാമൻപിള്ള | സഹോദരൻ | 68 |
| 3 | എ. നാരായണപിള്ള | ,, | 66 |

അതിനാൽ പരേതന് ടി ബാങ്കുകളിൽനിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾക്ക് മുകളിൽ പറഞ്ഞിരിക്കുന്ന 3 പേരും അവകാശികളാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. അവധികഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(6)

No. C2-8017/83. 1983 നവംബർ 3.

പത്തനാപുരം താലൂക്കിൽ പട്ടാഴി വില്ലേജിൽ താഴത്തു വടക്കേ തെരിയിൽ മണലേൽ വീട്ടിൽ ശ്രീമതി എം. ജെ. സാറാമ്മ പെൻഷൻ വാങ്ങിവരവെ 14-9-1983-ൽ മരിച്ചുപോയതായും പരേതയ്ക്ക് കിട്ടുവാനുള്ള പെൻഷൻ തുടങ്ങിയ ആനുകൂല്യങ്ങൾ വാങ്ങുന്നതിന്

രവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതയുടെ മകൻ ശ്രീ. ഐ. വി. ജോൺ സമർപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

ഐ. വി. ജോൺ മകൻ 22 വയസ്സ്. പരേതയുടെ ഭർത്താവ് ജീവിച്ചിരിപ്പില്ല. അതിനാൽ അപേക്ഷകനും പരേതയുടെ മകനുമായ ശ്രീ. ഐ. വി. ജോൺ പരേതയുടെ അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കികൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, പത്തനാപുരം.

എം. ജോർജ് ഈപ്പൻ, തഹശീൽദാർ.

# PATHANAMTHITTA DISTRICT

## Kozhencherry Taluk

പരസ്യം

(1)

ബി6-8629/83. 1983 സെപ്റ്റംബർ 5.

കോഴഞ്ചേരി താലൂക്കിൽ പത്തനംതിട്ട വില്ലേജിൽ വെട്ടിപ്രം മുറിയിൽ തൈക്കാവിൽ വീട്ടിൽ കൊച്ചുപെണ്ണ് (മേമകാളി) 26-6-1983-ൽ മരിച്ചുപോയി എന്നും ടിയാളിന്റെ ശമ്പളകുടിശിഖ ഇനത്തിൽ ലഭിക്കുവാനുള്ള ഉദ്ദേശം 2,500 രൂപയ്ക്കുതാഴെ വരുന്ന തുക വാങ്ങുന്നതിനു ഒരു അവകാശ സർട്ടിഫിക്കററു കിട്ടണമെന്നും കാണിച്ച് പരേതയുടെ മകൻ ശ്രീ. കെ. കൃഷ്ണൻകുട്ടി ബോധിപ്പിച്ച അപേക്ഷ പത്തനംതിട്ട വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചുവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതയുടെ അവകാശികൾ അടിയിൽ പേരുവിവരം പറയുന്നവർ ആണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതയുമായുള്ള ബന്ധം |
|---|---|---|
| 1 | കെ. കൃഷ്ണൻകുട്ടി | മകൻ |
| 2 | കെ. കുട്ടി | ,, |
| 3 | കെ. കൊച്ചുകുട്ടി | മകൾ |
| 4 | കെ. ജാനകി | ,, |
| 5 | കെ. കുഞ്ഞുപിള്ള | മകൻ |

മക്കൾ 2 മുതൽ 5 വരെ പേരുകാർ ടി തുക പരേതയുടെ മകൻ ഒന്നാം പേരുകാരൻ കെ. കൃഷ്ണൻകുട്ടി വാങ്ങുന്നതിനു സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ ടി തുക വാങ്ങുന്നതിനു ഒരു അവകാശ സർട്ടിഫിക്കററു പരേതയുടെ മകൻ ശ്രീ. കെ. കൃഷ്ണൻകുട്ടി പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയതു ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(2)

ബി6-8278/83. 1983 സെപ്റ്റംബർ 5.

കോഴഞ്ചേരി താലൂക്കിൽ പ്രമാടം വില്ലേജിൽ കോട്ടയം കരയിൽ അരുവണ്ണൂർ വീട്ടിൽ ശിവരാമൻ നായർ 11-5-1983-ൽ മരിച്ചുപോയിഎന്നും ടിയാൻ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ പത്തനംതിട്ട ബ്രാഞ്ചിൽ 650 രൂപയ്ക്കു പണയം വച്ചിരുന്ന സ്വർണ്ണ ഉരുപ്പടികൾ തിരിയെ എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററു കിട്ടണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ സരസമ്മ ബോധിപ്പിച്ച അപേക്ഷ പ്രമാടം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ അടിയിൽ പേരുവിവരം പറയുന്നവർ ആണെന്നു അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | സരസമ്മ | ഭാര്യ |
| 2 | രാധാമണി | മകൾ |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മകൾ മൈനറാണ്. മൈനറിന്റെ സംരക്ഷണം മാതാവിനാകയാൽ മേൽപറഞ്ഞ പണയം തിരിയെ എടുക്കുന്നതിനു ഒരു അവകാശസർട്ടിഫിക്കററു ശ്രീമതി സരസമ്മ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

കോഴഞ്ചേരി.

എം. എൻ. ശ്രീധരൻ നായർ, തഹശീൽദാർ.

## Thiruvalla Taluk

പരസ്യം

(1)

സി8-11015/83. 1983 ഒക്ടോബർ 14.

തിരുവല്ലാ താലൂക്കിൽ കടപ്ര വില്ലേജിൽ മീമുറിയിൽ കല്ലുങ്കത്തു ചിറമേൽ മാമ്മൻ മകൻ കെ. എം. മാമച്ചൻ 28-5-1983-ൽ നിര്യാതനായി എന്നും ടിയാന്റെ പേരിൽ ബാങ്ക് ബാലൻസ്, ഗ്രാറുവിററി മുതലായ ഇനങ്ങളിൽ കിട്ടുവാനുള്ള 5,000 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ടിയാന്റെ സഹോദരൻ കെ. എം. വർഗീസ് ബോധിപ്പിച്ച അപേക്ഷ കടപ്ര വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയാൻ 28-5-1983-ൽ നിര്യാതനായി എന്നും ടിയാന്റെ അവകാശികളായി

| | | |
|---|---|---|
| 1 | കെ. എം. സാറാമ്മ | സഹോദരിമാർ |
| 2 | കെ. എം. മറിയക്കുട്ടി | |
| 3 | കെ. എം. വർഗീസ് | സഹോദരൻ |

എന്നിവർ മാത്രമുള്ളതായും, ഇതിൽ 1-ം 2-ം കക്ഷികളെ സമുദായാചാരപ്രകാരം വിവാഹം കഴിപ്പിച്ചയച്ചിട്ടുള്ളതും ഭർത്തൃഗൃഹങ്ങളിൽ താമസിച്ചു വരുന്നതും ടിയാളുകളുടെ അവകാശങ്ങൾകൂടി 3-ാം കക്ഷിക്ക് ഒഴിഞ്ഞ് സ്റേററുമെന്റ് ഹാജരാക്കിയിട്ടുള്ളതും ആകയാൽ പരേതനായ ശ്രീ. കെ. എം. മാമച്ചന്റെ പേരിൽ മുകളിൽ വിവരിച്ച പ്രകാരം കിട്ടുവാനുള്ള 5,000 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിനുള്ള അവകാശി ടിയാന്റെ സഹോദരൻ കെ. എം. വർഗീസാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തിരുവല്ലാ തഹശീൽദാർ മുമ്പാകെ രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(2)

സി8-1920/83. 1983 ജൂൺ 28.

തിരുവല്ലാ താലൂക്കിൽ അയിരൂർ വില്ലേജിൽ മൈലമൺ വീട്ടിൽ കെ. എസ്. ചെല്ലപ്പൻ നായർ 3-9-1982-ൽ നിര്യാതനായി എന്നും ടിയാന്റെ പേരിൽ കിട്ടുവാനുള്ള 5,000 രൂപയിൽ താഴെ വരുന്ന തുക

കിട്ടുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി കെ. പൊന്നമ്മ സമർപ്പിച്ച അപേക്ഷ അയിരൂർ വില്ലേജാഫീസർ മുഖാന്തരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയാന്റെ അവകാശികളായി

| | | |
|---|---|---|
| 1 | പൊന്നമ്മ, കെ. | ഭാര്യ |
| 2 | പുഷ്പകുമാരി | മകൾ |
| 3 | ആദിത്യകുമാർ | മകൻ |
| 4 | മംഗളം | മകൾ |
| 5 | കല്യാണിയമ്മ | മാതാവ് |

എന്നിവർ മാത്രമുള്ളതായും അതിൽ 2 മുതൽ 4 വരെയുള്ള കക്ഷികൾ മൈനറുകളും ആകുന്നു. 5-ാം കക്ഷി ടി തുക 1-ാം കക്ഷി വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതാണ്. ആയതിനാൽ പരേതനായ ശ്രീ. ചെല്ലപ്പൻ നായരുടെ പേരിൽ മുകളിൽ വിവരിച്ച പ്രകാരം കിട്ടുവാനുള്ള 5000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുള്ള അവകാശി ടിയാന്റെ ഭാര്യ കെ. പൊന്നമ്മയാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തഹശീൽദാർ മുമ്പാകെ രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(3)

സി8-10623/83. 1983 ഒക്ടോബർ 14.

തിരുവല്ലാ താലൂക്കിൽ കടപ്ര വില്ലേജിൽ ചെട്ടിയിൽ വീട്ടിൽ വി. എൻ. ഗോപാലകൃഷ്ണൻ നായർ പുളിക്കീഴ് പമ്പാ റിവർ ഫാക്ടറിയിൽ സീസൺ ജോലിക്കാരനായിരിക്കെ 14-8-1983-ൽ നിര്യാതനായി എന്നും ടിയാന്റെ പേരിൽ എംപ്ലോയീസ് പ്രോവിഡന്റ് ഫണ്ടിൽ നിന്നും കിട്ടുവാനുള്ള 5,000 രൂപയിൽ താഴെ വരുന്ന തുക കിട്ടുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് നൽകണമെന്നുകാണിച്ച് ടിയാന്റെ ഭാര്യ ടിയിൽ വി. സി. വിജയമ്മ ബോധിപ്പിച്ച അപേക്ഷ കടപ്ര വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയാന്റെ അവകാശികളായി

| | | |
|---|---|---|
| 1 | വി. സി. വിജയമ്മ | ഭാര്യ |
| 2 | മണിക്കുട്ടൻ | മകൻ മൈനർ |

എന്നിവർ മാത്രമുള്ളതായും അറിവായിരിക്കുന്നു. ആയതിനാൽ പരേതനായ ശ്രീ. വി. എൻ. ഗോപാലകൃഷ്ണൻ നായരുടെ പേരിൽ മുകളിൽ വിവരിച്ച പ്രകാരം കിട്ടുവാനുള്ള 5000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുള്ള അവകാശി ടിയാന്റെ ഭാര്യ ടി. വി. സി. വിജയമ്മയും മകൻ മണിക്കുട്ടനും ആണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തഹശീൽദാർ മുമ്പാകെ ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(5)

സി8-11014/83. 1983 ഒക്ടോബർ 14.

തിരുവല്ലാ താലൂക്കിൽ കടപ്ര വില്ലേജിൽ മാന്നാർ മുറിയിൽ മണലേൽ മഠത്തിൽ ശോശ എന്നു വിളിച്ചു വരുന്ന എസ്തേറമ്മ (കടപ്ര വില്ലേജിൽ വളഞ്ഞവട്ടം മുറിയിൽ പുത്തൻപറമ്പിൽ എബ്രഹാമിന്റെ ഭാര്യ) 1-1-1983-ൽ നിര്യാതയായി എന്നും ടിയാളിന്റെ പേരിൽ സ്റ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ മാന്നാർ ബ്രാഞ്ചിൽ 1782 രൂപാ 15 പൈസയും കടപ്ര മാന്നാർ പോസ്റ്റാഫീസിൽ 827.85 രൂപയും നിക്ഷേപ തുകയുള്ളത് തിരികെ എടുക്കുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാളിന്റെ പിതാവ് ടിയിൽ എം. കെ. കുര്യൻ ബോധിപ്പിച്ച അപേക്ഷ കടപ്ര വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി ശോശ 1-1-1983-ൽ നിര്യാതയായിയെന്നും ടിയാളിന്റെ അവകാശികളായി,

| | | |
|---|---|---|
| 1 | എബ്രഹാം | ഭർത്താവ് |
| 2 | അന്നമ്മ കുര്യൻ | മാതാവ് |
| 3 | കുഞ്ഞമ്മറി കുര്യൻ | പിതാവ് |
| 4 | തോമസ് കുര്യൻ | സഹോദരൻ |
| 5 | ജേക്കബ് കുര്യൻ | ,, |
| 6 | അലപ്പാണി കുര്യൻ | ,, |
| 7 | ശോശാമ്മ മാത്യു | സഹോദരി |
| 8 | അന്നമ്മ മൈക്കേൽ | ,, |
| 9 | അച്ചാമ്മ ജോൺ | ,, |
| 10 | മറിയാമ്മ കുര്യൻ | ,, |

എന്നിവർ മാത്രമുള്ളതായി അറിവായിരിക്കുന്നു. ഇതിൽ 1 മുതൽ 3 വരെയും 5 മുതൽ 10 വരെയും ഉള്ള കക്ഷികൾ ടി തുക 4-ാം കക്ഷി വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതും ആകയാൽ പരേതയായ ശോശ എന്നു വിളിക്കുന്ന ശ്രീമതി എസ്തേറമ്മയുടെ പേരിൽ മുകളിൽ വിവരിച്ച പ്രകാരം കിട്ടുവാനുള്ള 2610 രൂപായും പലിശയും വാങ്ങുന്നതിനുള്ള അവകാശി ടിയാളിന്റെ മൂത്ത സഹോദരൻ ശ്രീ. തോമസ് കുര്യനാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം തിരുവല്ലാ തഹശീൽദാർ മുമ്പാകെ ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

തിരുവല്ല. (ഒപ്പ്)
തഹശീൽദാർ.

## Mallappally Taluk

പരസ്യം

No. C1-1155/83. 1933 നവംബർ 3.

മല്ലപ്പള്ളി താലൂക്കിൽ, കവിയൂർ വില്ലേജിൽ കുന്നന്താനം മുക്കട കോളനിയിൽ 55-ാം നമ്പർ വീട്ടിൽ കൃഷ്ണൻകുട്ടി 24-7-1983-ന് മരിച്ചുപോയിയെന്നും ടിയാൻ ഫെഡറൽ ബാങ്ക് കുന്നന്താനം ബ്രാഞ്ചിൽ A/C. 2616/83-ാം നമ്പരായി 70 രൂപയ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടി തിരിയെ എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ ചക്കി പെണ്ണമ്മ ബോധിപ്പിച്ച അപേക്ഷ കവിയൂർ വില്ലേജ് ഓഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ താഴെ പേരു വിവരം പറയുന്നവരാണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരു വിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ചക്കി പെണ്ണമ്മ | ഭാര്യ | |
| 2 | വിജയൻ | മകൻ | 25 |
| 3 | ശാന്ത | മകൾ | 21 |
| 4 | ശശി | മകൻ | 18 |

ഒന്നാം പേരുകാരി ചക്കി പെണ്ണമ്മ ടി പണയം എടുക്കുന്നതിന് മക്കളായ രണ്ടു മുതൽ നാലുപേരുകാർ സമ്മതിച്ചു മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ ടി പണയം എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ചക്കി പെണ്ണമ്മ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാ

രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(ഒപ്പ്)

താലൂക്കാഫീസ്, തഹശീൽദാർ ഇൻ-ചാർജ്ജ്,
ചേർത്തല. ഡെപ്യൂട്ടി തഹശീൽദാർ.

# ALLEPPEY DISTRICT

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്ക് ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ സി3-10685/83. 1983 നവംബർ 1.

അമ്പലപ്പുഴ താലൂക്കിൽ അമ്പലപ്പുഴ വില്ലേജിൽ കിഴക്കെ മുറിയിൽ, കുമ്മംകോട്ടുവീട്ടിൽ ശ്രീമതി സുശീലാദേവി, തന്റെ പിതാവായ പി. എം. കുട്ടൻപിള്ള 26-8-1983-ൽ മരിച്ചുപോയി എന്നും പരേതന്റെ പേരിൽ അമ്പലപ്പുഴയിലുള്ള സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂർ ശാഖയിൽ നിക്ഷേപമുള്ള 2,031 രൂപ 40 പൈസ കൈപ്പററുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ അമ്പലപ്പുഴ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ പിതാവായ പി. എം. കുട്ടൻപിള്ള 26-8-1983-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്ന വരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | സുശീലാദേവി | മകൾ | 31 |
| 2 | കുമുദിനിദേവി | ,, | 28 |
| 3 | മാലതീദേവി | ,, | 26 |
| 4 | രമാദേവി | ,, | 23 |
| 5 | ലതാദേവി | ,, | 21 |
| 6 | ശ്രീദേവി | ,, | 19 |
| 7 | ജയശ്രീ | ,, | 17 |

ടി അവകാശികളിൽ 6-ാം പേരുകാരി ഊമയാണ്. ടി ആളുകളിൽ 2 മുതൽ 5 വരെ പേരുകാർ തങ്ങളുടെ അവകാശം 1-ാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്ത് മൊഴി നൽകിയിട്ടുള്ളതും 6-ാം പേരുകാരി ഊമയായതിനാലും 7-ാം പേരുകാരി മൈനർ ആയതിനാലും ഇവർ രണ്ടുപേർക്കും വേണ്ടി മൂത്ത സഹോദരിയായ സുശീലാദേവി മൊഴി കൊടുത്തിട്ടുള്ളതിനാലും ടി ആൾ പേരിൽ ടി തുക കൈപ്പററുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(ഒപ്പ്)

താലൂക്കാഫീസ്, തഹശീൽദാർ.
ആലപ്പുഴ.

## Mavelikara Taluk

പരസ്യം

(1)

എച്ച്. സി. 66/83. 1983 ഒക്ടോബർ 29.

മാവേലിക്കര താലൂക്കിൽ വള്ളികുന്നം വില്ലേജിൽ കടവൂർ മുറിയിൽ തണ്ണീർക്കര പടിററതിൽ (ജയവിലാസം) ശ്രീ. ജി. മാധവൻ മിലിട്ടറിയിൽനിന്നും പെൻഷൻപററി വരവെ 17-7-1983-ൽ മരിച്ചുപോയെന്നും ടിയാന്റെ പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടേണ്ട 550 രൂപായിൽതാഴെ വരുന്ന കുടിശ്ശിക പെൻഷനും തുടർന്നു പെൻഷനും കിട്ടുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് പരേതന്റെ ഭാര്യ കെ. രുഗ്മിണിയമ്മ ബോധിപ്പിച്ച അപേക്ഷ വള്ളികുന്നം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. ജി. മാധവൻ 17-7-1983-ൽ മരിച്ചുപോയെന്നും അവകാശികളായി പരേതന്റെ ഭാര്യയും അപേക്ഷകയുമായ ശ്രീമതി കെ. രുഗ്മിണിയമ്മയും, മക്കൾ 34 വയസ്സുള്ള സരസ്വതിയും, 32 വയസ്സുള്ള ജയശീലൻ, 27 വയസ്സുള്ള സുശീലൻ എന്നിവർ മാത്രമാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കൾ തങ്ങളുടെ അവകാശംകൂടി മാതാവ് വാങ്ങുന്നതിന് സമ്മതിച്ച് എഴുതിത്തന്നിരിക്കുന്നതിനാലും മേൽപറഞ്ഞ തുക കൈപ്പററുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി കെ. രുഗ്മിണിയമ്മയാണെന്നു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ആക്ഷേപം ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

(2)

HC നമ്പർ. 369/83. 1983 നവംബർ 3.

മാവേലിക്കര താലൂക്കിൽ തോന്നല്ലൂർ വില്ലേജിൽ താഴയിൽ തെക്കേതിൽ വീട്ടിൽ ററി. കെ. ഗോപാലകൃഷ്ണൻ മുതുകുളം പഞ്ചായത്ത് എക്സിക്യൂട്ടീവ് ആഫീസറായി ജോലിയിലിരിക്കെ 31-1-1977-ൽ മരിച്ചുപോയി എന്നും ടിയാന് നിർബന്ധിതനിക്ഷേപ പദ്ധതിയിൽ അടച്ചതായ 199 രൂപ 60 പൈസയും മററിനങ്ങളിൽ കിട്ടുവാനുള്ളതുമായ ആയിരത്തിൽ താഴെ വരുന്ന തുകകൾ വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് പരേതന്റെ മാതാവായ എം. ജാനകി ബോധിപ്പിച്ച അപേക്ഷ തോന്നല്ലൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ററി. കെ. ഗോപാലൻ 31-1-1977-ൽ മരിച്ചുപോയെന്നും നിർബന്ധിത നിക്ഷേപ പദ്ധതിപ്രകാരവും മററിനങ്ങളിലും കിട്ടാനുള്ള ആയിരത്തിൽ താഴെ വരുന്ന തുകകൾ വാങ്ങുന്നതിന് അവകാശികളായി പരേതന്റെ മാതാവ് ശ്രീമതി എം. ജാനകിയും സഹോദരി ശ്രീമതി സുലോചനയും മാത്രമാണെന്നറിവായിരിക്കുന്നു. പരേതന്റെ പിതാവ് മരിച്ചുപോയിട്ടുള്ളതാണ്. സഹോദരി സുലോചന തനിക്കവകാശപ്പെട്ട തുകകൂടി മാതാവായ ജാനകി വാങ്ങുന്നതിന് സമ്മതിച്ച് എഴുതി കൊടുത്തിട്ടുള്ളതിനാൽ ടി തുകകൾ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ മാതാവും അപേക്ഷകയുമായ ശ്രീമതി എം. ജാനകിയാണെന്ന് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

(3)

H.C. നമ്പർ 69/83/C4. 1983 നവംബർ 5.

നൂറനാട് വില്ലേജിൽ നടുവിലേ മുറിയിൽ കണ്ടത്തിൽ പുത്തൻ വീട്ടിൽ ബേബി എന്നു വിളിച്ചുവരുന്ന കെ. എം. മാത്യു വയനാട് ജില്ലയിൽ പുല്പള്ളി പാടിച്ചിറ എന്ന സ്ഥലത്തു താമസിച്ചു വരവെ 7-9-1983-ൽ അയൽവാസിയായ ഒരാൾ കുത്തി കൊലപ്പെടുത്തിയതായും ടിയാന്റെ സ്വത്തുക്കൾ കൈവശംവച്ച് അനുഭവിക്കുന്നതിനും കൈമാററം ചെയ്യുന്നതിനുമുള്ള അവകാശം പരേതന്റെ പിതാവ് എം. കോശിയ്ക്കാണെന്നു തെളിയിക്കുന്ന ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് അപേക്ഷിച്ചിരിക്കുന്നു. ടി അപേക്ഷ നൂറനാട് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ അനുസരിച്ച് ശ്രീ. കെ. എം. മാത്യു 7-9-1983-ൽ വയനാട്ടിൽ പാടിച്ചിറ എന്ന

സ്ഥലത്തുവച്ച് അയൽവാസികളാരോ കുത്തി കൊലപ്പെടുത്തിയെന്നും പരേതൻ അവിവാഹിതനാണെന്നും പരേതന് പാട്ടച്ചീട്ടു പ്രകാരം ലഭിച്ച സ്ഥലത്ത് 2 ഏക്കർ 12 സെന്റ് വസ്തു സ്വന്തമായിട്ടുണ്ടെന്നും ടിയാന്റെ അവകാശികളായി അപേക്ഷകനും പിതാവുമായ എം. കോശിയും മാതാവ് തങ്കമ്മ കോശിയും സഹോദരനായ ഡാനിയേൽ കോശിയും സഹോദരിമാർ അമ്മിണിയമ്മ, കുഞ്ഞുകുഞ്ഞമ്മ, മോളി എന്നിവർ ആണെന്നും അറിവായിരിക്കുന്നു. പെൺമക്കളെ മൂന്നുപേരെയും ജാതി മര്യാദപ്രകാരം സ്ത്രീധനം മുതലായവ കൊടുത്ത് വിവാഹം കഴിച്ചയച്ചിട്ടുള്ളതും അവർക്ക് ടി സ്വത്തിൽ അവകാശം ഇല്ലെന്നും ടി സ്വത്തിന് യഥാർത്ഥ അവകാശികളായി പിതാവ് എം. കോശിയും മാതാവ് തങ്കമ്മ കോശിയും സഹോദരൻ ഡാനിയേൽ കോശിയും മാത്രമാണെന്നും ഇതിൽ തങ്കമ്മ കോശിയുടെയും ഡാനിയേൽ കോശിയുടെയും അവകാശംകൂടി പിതാവ് എം. കോശിക്ക് സമ്മതിച്ച് എഴുതി കൊടുത്തിട്ടുള്ളതിനാലും ടി സ്വത്ത് കൈവശം വച്ചനുഭവിക്കുന്നതിനും കൈമാറ്റം ചെയ്യുന്നതിനുമുള്ള നിയമാനുസൃത അവകാശി അപേക്ഷകനും പിതാവുമായ എം. കോശിയാണെന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിച്ചുകൊള്ളേണ്ടതാകുന്നു. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

താലൂക്കാഫീസ്, മാവേലിക്കര. — പി. എൻ. പ്രഭാകരൻപിള്ള, തഹശീൽദാർ.

# KOTTAYAM DISTRICT

പരസ്യം

നമ്പർ കെ.5-4605/83. — 1983 ഒക്ടോബർ 24.

കോട്ടയം എക്സൈസ് ഡിവിഷനിൽ വൈക്കം റേഞ്ചിൽപ്പെട്ട 9-ാം നമ്പർ കള്ളുഷാപ്പ് 1983-84 കുത്തക വർഷത്തേക്ക് ലേലം വിളികേട്ട് ഏറ്റെടുത്തു നടത്തിവരുന്ന വൈക്കം താലൂക്കിൽ വെച്ചൂർ വില്ലേജിൽ, കുടവെച്ചൂർ കരയിൽ പാലത്തറ നിന്നും അനിയ്ക്കാപ്പള്ളിൽ വീട്ടിൽ ശ്രീമതി ലക്ഷ്മി തങ്കമ്മ ടി കള്ളുഷാപ്പിന്റെ തവണ 1983 ജൂൺ മാസം മുതൽ അടയ്ക്കാത്ത മുടക്കം വരുത്തിയിരിക്കുന്നതിനാൽ ടി ഷാപ്പുകൾ 1983 ഡിസംബർ മാസം 9-ാം തീയതി പകൽ 11 മണിക്ക് കോട്ടയം എക്സൈസ് ഡിവിഷൻ ആഫീസിൽ വെച്ച് കുടിശ്ശികക്കാരിയുടെ യോഗ്യതയിന്മേൽ ബഹുമാനപ്പെട്ട തെക്കൻ മേഖലാ എക്സൈസ് ഡെപ്യൂട്ടി കമ്മീഷണർ പരസ്യമായി പുനർലേലം ചെയ്യുന്നതാണെന്നുള്ള വിവരം ഇതിനാൽ പരസ്യം ചെയ്തുകൊള്ളുന്നു.

(ഒപ്പ്)
എക്സൈസ് ഡിവിഷൻ ആഫീസ്, കോട്ടയം. — അസിസ്റ്റന്റ് എക്സൈസ് കമ്മീഷണർ.

## Kottayam Taluk

പരസ്യം

നമ്പർ ബി12-11932/83. — 1983 ഒക്ടോബർ 24

കോട്ടയം താലൂക്കിൽ പനച്ചിക്കാട് വില്ലേജിൽ മുല്ലശ്ശേരി വീട്ടിൽ ശ്രീ.എം.എം. മാത്യു 10-11-1977-ന് മരിച്ചുപോയതായും ടിയാൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ മൂന്നാർ ശാഖയിൽ പണയം വച്ചിട്ടുള്ള 480 (നാനൂറ്റി എൺപത്) രൂപയ്ക്കുള്ള സ്വർണ്ണാഭരണം തിരിയെ എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയാന്റെ മകൻ സാബു മാത്യു ഈ കച്ചേരി മുമ്പാകെ ബോധിപ്പിച്ച അപേക്ഷ പനച്ചിക്കാട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി എം. എം. മാത്യു 10-11-1977-ൽ മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| | | |
|---|---|---|
| 1 | സാബു മാത്യു | മകൻ [illegible] |
| 2 | തങ്കമ്മ മാത്യു | മാതൃ |
| 3 | സൂസൻ മാത്യു | മകൾ |
| 4 | സുജാത മാത്യു | |

അവകാശികൾ എല്ലാവരും ടി പണയ ഉരുപ്പടി വാങ്ങിയെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് അപേക്ഷകൻ പേരിൽ കൊടുക്കുന്നതിനു സമ്മതിച്ചു മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും അപേക്ഷപ്രകാരം അവകാശ സർട്ടിഫിക്കറ്റ് അപേക്ഷകൻ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞു തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

(ഒപ്പ്)
താലൂക്കാഫീസ്, കോട്ടയം. — തഹശീൽദാർ.

## Meenachil Taluk

പരസ്യം

ബി9-10668/83. — 1983 ഒക്ടോബർ 25.

മീനച്ചിൽ താലൂക്ക് ളാലം വില്ലേജിൽ ഒരേപറമ്പിൽ ബെൻജു മാത്യു 24-1-1983-ൽ കെ. എസ്. ആർ. ടി. സി. ബസ് മുട്ടി മരിച്ചുപോയിയെന്നും, ടി കുട്ടിക്ക് കെ. എസ്. ആർ. ടി. സി. യിൽനിന്നും കോമ്പൻസേഷൻ ഇനത്തിൽ കിട്ടുവാനുള്ള തുക വാങ്ങുന്നതിന് നിയമാനുസൃത അവകാശി താനാണെന്നും കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് തരണമെന്ന് കാണിച്ച് ടി കുട്ടിയുടെ പിതാവ് റവി. എം. മാത്യു 10-10-1983-ൽ ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ ളാലം വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ടി കുട്ടി 24-1-1983-ൽ മരിച്ചുപോയെന്നും, ടി കുട്ടിയുടെ നിയമാനുസൃത അവകാശികൾ മാതാവായ വത്സമ്മയും, പിതാവായ റവി. എം. മാത്യുവും മാത്രമാണെന്നും, മറ്റു അവകാശികളായി ട്ടില്ലെന്നും റിപ്പോർട്ടു കിട്ടിയിട്ടുള്ളതിനാലും വത്സമ്മ തന്റെ അവകാശം ഭർത്താവായ റവി എം. മാത്യുവിന് കൊടുക്കുന്നതിന് സമ്മതപത്രം തന്നിട്ടുള്ളതിനാലും മരിച്ചുപോയ ബെൻജു മാത്യുവിന് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ നിന്നും കിട്ടാനുള്ള കോമ്പൻസേഷൻ ഇനത്തിലുള്ള തുക വാങ്ങുന്നതിന് നിയമാനുസൃത അവകാശി പിതാവായ റവി. എം. മാത്യുവാണെന്നു സർട്ടിഫിക്കറ്റു കൊടുക്കുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസം കഴിയുന്നതിനു മുൻപായി രേഖാമൂലം നേരിട്ട് ഹാജരാക്കികൊള്ളണം. തപാൽ മാർഗ്ഗമോ നിശ്ചിത തിയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)
താലൂക്കാഫീസ്, മീനച്ചിൽ. — തഹശീൽദാർ.

## Vaikom Taluk

വൈക്കം താലൂക്കാഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്ന പരസ്യം.

(1)

8617/83-C2. — 1983 ഒക്ടോബർ 26.

വൈക്കം താലൂക്ക് വെള്ളൂർ വില്ലേജ് വെള്ളൂർ കരയിൽ പാലയ്ക്ക വെപ്പേൽ വീട്ടിൽ ശ്രീ. ചന്ദ്രശേഖരൻ നായർ 16-7-1983-ൽ മരിച്ചുപോയി എന്നും, ടിയാന്

